# ഈ കയറ്റുമതി വൻ നഷ്ടകച്ചവടം

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ആഭിജാത്യവും അംഗീകാരവുമാർജ്ജിച്ചിട്ടുള്ള ഒരാധികാരികശാസ്ത്ര വാരികയാണ് നേച്ചർ (Nature); വ്യാഴാഴ്ച തോറുമുള്ള ഒരുപ്രസിദ്ധീകരണം. മാക് മില്ലൻ കമ്പനിയാണ് ലണ്ടനിൽ നിന്നും അതു പ്രസിദ്ധപ്പെടുത്തുന്നത്. ശ്രദ്ധേയമായ ഈ വാരിക ലോകമെമ്പാടുമുള്ള വിജ്ഞാനികൾക്ക് വിലപിടിപ്പുള്ള വിഭവങ്ങൾ എത്തിച്ചുകൊടുക്കുന്നു. ഒരു ശാസ്ത്രഗവേഷണ പ്രബന്ധം അതിൽ പ്രത്യക്ഷപ്പെടുന്നതു തന്നെ അതിൻെറ കർത്താവിനു കിട്ടുന്ന മതിയായ ഒരംഗീകാരമാണ്.“നേച്ചർ” മാസികയുടെ 366–ാം വാല്യം (1993 ഡിസംബർ 16) , ഇന്ത്യയിലെ ശാസ്ത്രാവസ്ഥയെ സംബന്ധിച്ചുള്ള ലേഖനങ്ങൾക്കു പ്രാമാണ്യം കൊടുത്തു, പ്രത്യേക പതിപ്പായിട്ടാണു പ്രകാശനം ചെയ്തിരിക്കുന്നത്. അന്ധമായ ആരാധനഭാവമൊ അടിസ്ഥാനരഹിതങ്ങളായ സ്ഥിതിവിവരങ്ങളെ ആധാരമാക്കിയുള്ള ആക്ഷേപാർഹമായ വിലയിരുത്തലോ അവയിലില്ല. ആരും അംഗീകരിക്കാൻ നിർബന്ധിതമാകുന്ന കാര്യങ്ങളാവതരിപ്പിച്ചിരുക്കുന്നത്. അതിൽ ഒരു ലേഖനത്തിൽ കൊടുത്തിട്ടുള്ള സ്ഥിതിവിവരങ്ങളിൽ ചിലത് നമ്മുടെ പ്രത്യേക ശ്രദ്ധയ്ക്ക് വിഷയമാകേണ്ടതാണെന്നു തോന്നി. അതുകൊണ്ട് ചില മുഖ വസ്തുതകൾ മാത്രം ഇവിടെ പറയട്ടെ.

ഉന്നത സാങ്കേതിക വിദ്യാഭ്യാസത്തിനും അത്യാധുനികശാസ്ത്ര പഠനങ്ങൾക്കും വിപുലമായ സൗകര്യങ്ങളുള്ള രാജ്യങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ഭാരതം. നമ്മളിൽ ചിലർക്ക് ഈ വസ്തുത അംഗീകരിക്കാൻ മടിയുണ്ടെങ്കിലും വിദേശങ്ങളിലെ വിദഗ്ധന്മാർക്ക് അതിനു പ്രയാസമൊട്ടുമില്ലന്നാണ് സത്യം. ഇവിടെയുള്ള പല സ്ഥാപനങ്ങളും അഖിലലോക പ്രശസ്തി നേടിയിട്ടുള്ളവയുമാണ്. അത്തരം സ്ഥാപനങ്ങളിൽനിന്നു പഠനവും പരിശീലനവും പൂർത്തിയാക്കി പുറത്തുവരുന്ന യുവ ജനങ്ങൾ കഴിവിലും കാര്യനിർവ്വഹണ ശേഷിയിലും ആരുടെയും പിന്നിലല്ല. പക്ഷേ അവരിൽ ഒരു നല്ല ഭാഗം വിദേശങ്ങളിലേക്ക് കണ്ണുറപ്പിച്ചു കൊണ്ടാണ് പഠിച്ചു തുടങ്ങുന്നതും പഠിപ്പു പൂർത്തിയാക്കുന്നതും. ആവുന്നത്ര നേരത്തെ അവർ കുടിയേറുകയും ചെയ്യുന്നു! സ്ഥിതി വിവര വിദഗ്ധനായ ഒരാൾ വിലയിരുത്തിയിട്ടുള്ളത് ആകെ അന്യനാടുകളിലേക്ക് കൂടുമാറുന്നവരിൽപ്പെടുന്ന രണ്ടു ശതമാനത്തോളം പേരാണ് നമ്മുടെ ശാസ്ത്ര സാങ്കേതിക രംഗത്തെ പുതിയ തലമുറയുടെ ഏറ്റവും സത്തായ (the cream) ഭാഗത്തുള്ളത്.

ബോംബയിലെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയൽ (I.I.T.) ജയിച്ചു പുറത്തുവരുന്നവരിൽ കുറഞ്ഞത് പത്തിൽ മൂന്നു പേർ വിദേശങ്ങളിലേക്ക് കുടിയേറുന്നതായിട്ടാണ് 1970 മുതൽ ഇന്നുവരെയുള്ള കണക്ക് കാണിക്കുന്നത്. മദിരാശിയിലെ അതേ സ്ഥാപനത്തിൽ നിന്നു 1963–67 കാലത്തു കുടിമാറി! 1983 –87 വർഷങ്ങളിൽ അത് 35% ആയി വർധിച്ചു!.

നമ്മുടെ സമുന്നതവും, സുസമ്മതവുമായ സാങ്കേതിക വിദ്യാ സ്ഥാപനങ്ങളാണല്ലോ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജികൾ. അഞ്ചെണ്ണമുണ്ടുതാനും ദില്ലിയിലെ സ്ഥാപനങ്ങളിൽനിന്നു ആണ്ടുതോറും പാസാകുന്ന യുവാക്കളിൽ മുപ്പതു ശതമാനം പേർ വിദേശങ്ങളിൽ ചേക്കേറുന്നുണ്ട്. കാൺപൂർ, ഖരാക്പൂർ എന്നിവിടങ്ങളിലെ സങ്കേതങ്ങളിൽ പഠിത്തം പൂർത്തിയാക്കി പുറത്തുവരുന്നവരിൽ വിദേശത്തേക്കു നീങ്ങുന്നവർ ശരാശരി 25%ആണ്.

ജാഥവ്പൂർ സർവ്വകലാശാലയിൽ കമ്പ്യൂട്ടർ ശാസ്ത്രജ്ഞന്മാരായിത്തീരാൻ പഠിപ്പുതുടങ്ങുന്ന ആദ്യകാല വിദ്യാർഥികളിൽ 91% പേരുടെയും ലക്ഷ്യം പഠിത്തം കഴിഞ്ഞ് വിദേശത്തേക്ക് കടക്കണമെന്നുള്ളതാണ്. അപ്രകാരം കുടിയേറുന്നവരിൽ 70% പേരും അവിടങ്ങളിൽ കുടിയേറുകയും ചെയ്യുന്നുണ്ടെന്നാണ് ആധികാരിക കണക്കുകൾ കാണിക്കുന്നത്.

വൈദ്യ ശാസ്ത്ര വിഷയങ്ങളിൽ ഉന്നത പഠനത്തിനു സൗകര്യമുള്ള സ്ഥാപനമാണ് ദില്ലിയിലുള്ള ആൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് മെഡിക്കൽ സയൻസ് (A.I.I.M.S.) ആഗോള പ്രശ്തിയാർജിച്ചിട്ടുണ്ട് ഈ മഹൽ സ്ഥാപനം. ആണ്ടു തോറും ഉന്നത വിജ്ഞാനം നേടി വിജയിച്ചു വെളിയിൽ വരുന്ന യുവാക്കളായ പ്രതിഭാശാലികൾ . 1971 നു ശേഷമുള്ളകാലം മുതൽ ഇന്നുവരെ അപ്രകാരം പുറത്തു വന്നിട്ടുള്ളവരിൽ 45% പേർ അന്യദേശളങ്ങളിലേക്ക് കുടിയേറുകയുണ്ടായി. ഈ കുടിയേറ്റത്തിൻെറ മൂർദ്ധന്യ ദിശയിൽ അത് 80% വരെയെത്തുകയുണ്ടായി.

ഐ.ഐ.റ്റി.യിൽ ഒരു വിദ്യാർഥി പഠിച്ച് പരിശീലനം പൂർത്തിയാക്കി പുറത്തു വരുമ്പോൾ അവനുവേണ്ടി ചിലവാക്കുന്നത് കുറഞ്ഞത് 3000 പവനാണ്. അത്രയും നാടിനു ചെലവഴിക്കേണ്ടി വരുന്നു. വൈദ്യ വിദ്യാഭ്യാസത്തിനു ഏ.ഐ.ഐ.എം.എസിൽ ഒരു വിദ്യാർഥിക്ക് ചിലവഴിക്കേണ്ടി വരുന്നത് മുകളിൽ പറഞ്ഞതിൻെറ ഇരട്ടിയിലധികമാകും. കുറഞ്ഞ ഈ കണക്കുകളുടെയടിസ്ഥാനത്തിൽ കണക്കാക്കിയാൽ ഭാരതത്തിലെ സ്ഥാപനങ്ങളിൽ പഠിച്ചശേഷം വിദേശത്തു കുടിയുറപ്പിക്കുന്നവരുടെ കൂറുമാറ്റത്തിലൂടെ സംഭവിക്കുന്ന ധന നഷ്ടം എത്രയോ വലുതാണെന്നു കാണാൻ വിഷമമില്ല. ഒരു വിദഗ്ധൻ ചെയ്ത കണക്കനുസരിച്ച് ഭാരതത്തിനു വിദേശസഹായത്തിലൂടെ കിട്ടിയ തുകയെക്കാളധികമാണ് മുകളിൽ പറഞ്ഞ ചോർച്ചയിലൂടെ വിദേശങ്ങളിലേക്ക് ഒലിച്ചു പോയ തുക! ആരും അറിയാതെയും കണക്കാക്കാതെയും നിശ്ശബദ്മായുമാണ് അത് സംഭവിക്കുന്നത്.

പ്രതിഭാ കയറ്റുമതിക്കച്ചവടം കടുത്ത നഷ്ടക്കച്ചവടമാണ് നമുക്ക്! വിദേശങ്ങൾക്ക് വലിയ ലാഭക്കച്ചവടവും.!

സാമ്പത്തിക ഉദാരവത്ക്കരണത്തോടുകൂടി ബഹുരാഷ്ട്രകുത്തകകൾ അവരുടെ പ്രവർത്തനം നമ്മുടെ നാട്ടിൽ ശക്തിമത്താക്കുമെന്നു തീർച്ചയാണല്ലോ. അവരുടെ സ്ഥാപനങ്ങളിൽ നാടുവിട്ടു പോകാതെ തന്നെ നാം പഠിപ്പിച്ചു മിടുക്കരാക്കിയവർ ചേക്കേറും! നാട്ടിലെ നമ്മുടെ സ്ഥാപനങ്ങളിൽ സേവനമനുഷ്ഠിക്കാൻ ഇതൊക്കെക്കഴിഞ്ഞ് അവശേഷിക്കുന്നവരെ മാത്രമേ കിട്ടുകയുള്ളു എന്ന ദയനീയാവസ്ഥയുമുണ്ട്

വിദേശസ്ഥാപനങ്ങളിൽ ചേക്കേറി പ്രവർത്തനങ്ങളിൽ വൈഭവം പ്രദർശിപ്പിക്കുന്ന പ്രതിഭകളെ കമ്പനിക്കാർ, വിദേശങ്ങളിലെ മുഖ്യ കേന്ദ്രങ്ങളിലേക്ക് പ്രയാസമില്ലാതെ സ്ഥലം മാറ്റി അവർക്ക് അവിടെ കുടിയുറപ്പിക്കുന്നതിനുള്ള അനുകൂല സാഹചര്യങ്ങൾ ഉണ്ടാക്കുമെന്നും പ്രതീക്ഷാവുന്നതാണ്. നേരത്തെ പറഞ്ഞ നേരെയുള്ള കുടിയേറ്റത്തിൻെറ കണക്കിൽ വരാതായിരിക്കും ശുദ്ധമായ രണ്ടാം നിരയിലുള്ള ഈ കുടിമാറ്റം!



ഈ കണക്കുകളുടെ അടിസ്ഥാനത്തിൽ നോക്കുമ്പോൾ പ്രതിഭാകയറ്റുമതിയിലൂടെ സംഭവിക്കുന്ന ധനനഷ്ടം എത്രയോ വലുതാണെന്ന് കാണാൻ വിഷമമില്ല. ഒരു വിദഗ്ധൻ ചെയ്ത കണക്കനുസരിച്ച് ഭാരതത്തിനു വിദേശസഹായം വഴി ലഭിച്ച തുകയേക്കാൾ അധികമാണ് ഈ ചോർച്ചയിലൂടെ വിദേശങ്ങളിലേയ്ക്ക് ഒലിച്ചുപേയ തുക. ആരും അറിയാതെയും കണക്കാക്കാതെയും നിശബ്ദമായുമാണ് അത് സംഭവിക്കുന്നത്.

സദ്‌വാർത്ത - April 24, 94